Government of Kerala
1982



Reg. No. KL/TV(N)/12

# KERALA GAZETTE

## EXTRAORDINARY

## PUBLISHED BY AUTHORITY

Vol. XXVII] Trivandrum, Monday, 6th December 1982 / 15th Agrahayana 1904 (Saka) [No. 908

### 1961-ലെ കേരള സർവെയും അതിർത്തിയും സംബന്ധിച്ച ആക്റ്റിലെ 6-ാം വകുപ്പു പ്രകാരമുള്ള പരസ്യം

No. B1. 202/82. 1982 നവംബർ 30.

താഴെ പറയുന്ന താലൂക്കിലെ താഴെ പറയുന്ന വില്ലേജുകളിലെ താഴെ പറയുന്ന സർവേ നമ്പരുകളിൽപ്പെടുന്ന ഭൂമികളുടെ സർവെ നടത്തണമെന്നു ഗവൺമെൻറു നിർദ്ദേശിച്ചിരിക്കുകയാൽ താഴെ പറയുന്ന വില്ലേജുകളിലെ സർവ്വെ പ്രവർത്തനങ്ങൾ വേഗം തന്നെ ആരംഭിക്കുന്നതാണെന്നും താഴെപറയുന്ന വില്ലേജിലെ താഴെ പറയുന്ന സർവെ നമ്പരുകൾ അതിർത്തി തിരിച്ച് സർവ്വെ ചെയ്യുന്നതാണെന്നും 1961-ലെ കേരള സർവെയും അതിർത്തിയും സംബന്ധിച്ച ആക്റ്റിലെ 6(1)-ാം വകുപ്പ് പ്രകാരം ഇതിനാൽ പരസ്യം ചെയ്യുന്നു. താഴെപ്പറയുന്ന ഭൂമികളുടെ ഉള്ളിലോ അഥവാ അവയോടുചേർന്നോ സ്ഥിതിചെയ്യുന്ന രജിസ്ററർ ചെയ്ത ഭൂമികളിൽ അവകാശമുണ്ടെന്ന് തേർച്ച ചെയ്യുന്ന ഏതൊരാളേയും നേരിട്ടോ ഏജൻറു മുഖേനയോ സ്ഥലത്ത് ജോലി ചെയ്യുന്ന സർവ്വേയരുടെ അടുത്തു ഹാജരാക്കുന്നതിനും അതിരുകൾ കാണിച്ചു കൊടുക്കുന്നതിനും അതോടു ബന്ധപ്പെട്ട വിവരങ്ങൾ നൽകുന്നതിനും വേണ്ടി അതാതു സമയം ആവശ്യപ്പെടുമ്പോൾ ഹാജരാക്കുന്നതിനുംവേണ്ടി ഇതിനാൽ ക്ഷണിച്ചുകൊള്ളുന്നു.

പ്രസ്തുത ആക്റ്റിലെ 6 (2) എന്ന വകുപ്പുപ്രകാരം ഈ പരസ്യം താഴെ പറയുന്ന ഭൂമികളിൽ അവകാശബന്ധമുള്ള ഏതൊരാൾക്കുമുള്ള സാധുവായ നോട്ടീസായി കണക്കാക്കപ്പെടുന്നതാണ്.

പ്രസ്തുത ആക്റ്റിലെ 6(3)ാം വകുപ്പ് പ്രകാരം രജിസ്ററർ ചെയ്ത എല്ലാ കൈവശക്കാരും :—

(എ) സർവ്വെ ചെയ്യുന്നതിനുവേണ്ടി നിർമ്മാർജ്ജനം ചെയ്യേണ്ട ആവശ്യമുണ്ടായേക്കാവുന്ന വല്ല മരങ്ങളോ കുററിക്കാടുകളോ, വേലികളോ നിൽക്കുന്ന വിളകളോ അഥവാ സാരവത്തായ മററു തടസ്സങ്ങളോ 15 ദിവസത്തിനകം മുറിച്ചുകളയുകയോ നീക്കം ചെയ്യുകയോ ചെയ്തു അതിരുകളോ മററു ലൈനുകളോ വെടിപ്പാക്കണമെന്നും,

(ബി) കൊടിപിടിക്കുന്നവരെയും ചെയിൻമാൻമാരെയും നിയോഗിച്ച് അതതുസമയം ആവശ്യമായേക്കാവുന്ന സമയത്തേക്കും കാലത്തേക്കും തൊഴിലാളികളെ ഏർപ്പെടുത്തണമെന്നും,

(സി) അനുയോജ്യമായ സർവെ അടയാളങ്ങൾ നൽകണമെന്നും മററു പ്രകാരത്തിൽ പ്രസ്തുത ആക്ടോ അതുപ്രകാരമുണ്ടാക്കിയിട്ടുള്ള ചട്ടങ്ങളോ അനുസരിച്ച് ആവശ്യപ്പെട്ടേക്കാവുന്ന സഹായങ്ങൾ സർവ്വേയർക്കു നൽകണമെന്നും ഇതിനാൽ ആവശ്യപ്പെടുന്നു.

മേൽപറഞ്ഞ (എ) മുതൽ (സി) വരെയുള്ള ഖണ്ഡങ്ങൾ പ്രകാരമുള്ള ഈ അഭ്യർത്ഥനകൾ അനുസരിക്കുന്നതിൽ ആരെങ്കിലും വീഴ്ച വരുത്തുകയാണെങ്കിൽ ജോലി കൂലിപ്പണിക്കാരെക്കൊണ്ട് ചെയ്യിക്കുന്നതും ആയതിന്റെ ചെലവ് ആക്ററിലും അതുപ്രകാരമുണ്ടാക്കിയിട്ടുള്ള ചട്ടങ്ങളിലും വ്യവസ്ഥ ചെയ്തിട്ടുള്ളതുപോലെ വീഴ്ചവരുത്തിയിട്ടുള്ളവരിൽനിന്നും വസൂലാക്കുന്നതുമാണ്.

ഭൂമിയുടെ വിശദവിവരങ്ങൾ

താലൂക്ക്—തൃശ്ശൂർ. വില്ലേജ്—കിള്ളന്നൂർ.

(ബ്ളോക്ക് നമ്പർ 243)

സർവ്വേ നമ്പർ—264/1, 385/3, 393/1.

(ഒപ്പ്)
സ്പെഷ്യൽ തഹസിൽദാർ (എൽ. എ)
റയിൽവേസ്.

തൃശ്ശൂർ-3.

PRINTED AND PUBLISHED BY THE S. G. P. AT THE GOVERNMENT PRESS,
TRIVANDRUM, 1982.